1998 ജൂൺ 13

ഇ.എം.എസ്. അനുസ്മരണ ദിനം



# കേരളത്തിന്റെ വികസന പരിപ്രേക്ഷ്യം

## ചർച്ചയ്ക്കുള്ള കുറിപ്പുകൾ



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

കഴിഞ്ഞ മൂന്നു ദശകങ്ങളിൽ കേരളത്തെ സംബന്ധിച്ച വികസന ചർച്ചകളിൽ ശാസ്ത്രസാഹിത്യ പരിഷത്ത് സജീവമായി പങ്കെടുത്തിട്ടുണ്ട്. 1976-ൽ പ്രസിദ്ധീകരിച്ച കേരളത്തിന്റെ സമ്പത്ത്, 1987ൽ പുറത്തുവന്ന കേരളം മണ്ണും മനുഷ്യനും, എട്ടാം പദ്ധതി ചർച്ചകൾക്കൊരാമുഖം തുടർന്ന് അധികാരവികേന്ദ്രീകരണത്തെയും വികസനത്തെയും സംബന്ധിച്ച നിരവധി ലഘുലേഖകളും ലേഖനങ്ങളും തുടങ്ങിയവ പരിഷത്തിന്റെ നിലപാടുകൾ വിശദീകരിച്ചു. ഈ രംഗത്തുള്ള പരിഷത്തിന്റെ പ്രായോഗിക പ്രവർത്തനങ്ങളിൽ പെടുന്നവയാണ് വാഴയൂർ സർവേ, ഗ്രാമശാസ്ത്ര സമിതികൾ, വികസന ജാഥകൾ മുതലായവ.

ഇവയിലൂടെ രൂപപ്പെട്ടുവന്ന പരിഷത്തിന്റെ വികസന പരിപ്രേക്ഷ്യം താഴെ പറയുന്ന വിധത്തിൽ സംഗ്രഹിക്കാം. ആധുനിക കേരള സമൂഹത്തിന്റേയും സമ്പദ്വ്യവസ്ഥയുടെയും രൂപീകരണത്തിന് അടിത്തറ പാകിയത് ഇരുപതാം നൂറ്റാണ്ടിൽ വളർന്നുവന്ന സാമൂഹ്യ പരിഷ്ക്കരണ പ്രസ്ഥാനങ്ങളായിരുന്നു. സാമൂഹ്യ പരിഷ്കരണ പ്രസ്ഥാനങ്ങൾ ജാതിഭേദങ്ങൾക്കും നാടുവാഴിത്ത സംസ്കാരത്തിനും എതിരായി പോരാടുകയും പുതിയ സമൂഹത്തിന് ആശയപരമായ അടിത്തറയിടുകയും ചെയ്തു. കൊളോണിയൽ വിരുദ്ധ പോരാട്ടങ്ങളും ദേശീയ പ്രസ്ഥാനവും പുതിയ കേരള സങ്കൽപത്തിനു രൂപം നൽകി. ദേശീയ പ്രസ്ഥാനത്തോടൊപ്പം വളർന്നുവന്ന കർഷകരുടെയും കർഷകത്തൊഴിലാളികളുടെയും മറ്റു തൊഴിലാളികളുടെയും പോരാട്ടങ്ങൾ പരമ്പരാഗത ജന്മി വ്യവസ്ഥയ്ക്ക് അന്ത്യം കുറിച്ചു. കേരളത്തിന്റെ ജനാധിപത്യവൽക്കരണത്തിനു വഴിയൊരുക്കി.

പുതിയ കേരള സമൂഹത്തിന് നിരവധി സവിശേഷതകളുണ്ട്. ജീവിതഗുണസൂചികകളിൽ കേരളം വികസിതരാഷ്ട്രങ്ങളോടു സമാനമായ നിലവാരം പുലർത്തി. സാക്ഷരത, വിദ്യാഭ്യാസ സൗകര്യങ്ങൾ, ആരോഗ്യപരിരക്ഷ, ജനനനിരക്ക്, ശിശുമര

ണനിരക്ക് മുതലായവയിലെല്ലാം ഈ സാമ്യത പ്രകടമായിരുന്നു. ജനസംഖ്യയുടെ നിരക്ക് വൻതോതിൽ കുറഞ്ഞു. വിദ്യാഭ്യാസസൗകര്യങ്ങളും ആരോഗ്യസൗകര്യങ്ങളുമില്ലാത്ത ഗ്രാമങ്ങൾ വളരെ കുറവാണ്.

ഇതിനനുസരിച്ച് പ്രതിശീർഷ വരുമാനമുയർന്നില്ല. വരുമാനത്തിലധികം ചെലവാക്കുന്ന പ്രവണതയും വളർന്നുവന്നു. ജീവിത നിലവാരത്തിന്റെ വളർച്ചയ്ക്ക് സമാന്തരമായി ഉൽപാദനരംഗത്ത് വളർച്ചയുണ്ടായില്ല. കേരളത്തിൽ വ്യാപകമായിരുന്ന കാർഷികാനുബന്ധ വ്യവസായങ്ങൾ (അസംഘടിത മേഖല) തകർന്നുതുടങ്ങി. അതിനനുസരിച്ച് ആധുനിക വ്യവസായ മേഖല വളർന്നുവന്നില്ല. കാർഷിക മേഖല മുരടിച്ചു. ഭക്ഷ്യവിളകളുടെ ഉൽപാദനപ്രദേശം കുറയുകയും നാണ്യവിളകൾ വ്യാപിക്കുകയും ചെയ്തു. വ്യവസായങ്ങൾക്കാവശ്യമായ അടിസ്ഥാനഘടകങ്ങൾ (ഊർജം, അസംസ്കൃതവസ്തുക്കൾ) വളർന്നുവന്നില്ല. ഇതിന്റെ ഫലമായി ഭക്ഷ്യവിളകളും വ്യാവസായികോൽപന്നങ്ങളും ഉൾപ്പെടെ വലിയൊരു ഭാഗം വസ്തുക്കൾ പുറത്തുനിന്ന് ഇറക്കുമതി ചെയ്യേണ്ടിവന്നു. വൻതോതിലുള്ള ഇറക്കുമതിയുടെ ഫലമായി കേരളത്തിലെ ധനസമ്പത്ത് വൻതോതിൽ പുറത്തേക്കു പോയിത്തുടങ്ങി. മെച്ചപ്പെട്ട സാഹചര്യങ്ങൾ (കുറഞ്ഞ കൂലിക്കുള്ള അധ്വാനം, അസംസ്കൃത വസ്തുക്കൾ, വിപണി) തേടി കേരളത്തിലെ വ്യവസായികളും മറ്റു സംസ്ഥാനങ്ങളിലേക്കു കുടിയേറി.

അടിസ്ഥാന ഉൽപാദന മേഖലകളിലെ മുരടിപ്പു മൂലം തൊഴിൽ സാധ്യതകൾ കുറഞ്ഞു. തൊഴിലില്ലായ്മ വർധിച്ചുവന്നു. തൊഴിലില്ലാത്തവരുടെ ഘടനയിലും വ്യത്യാസംവന്നു. മുൻകാലങ്ങളിൽ പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കാത്തവരായിരുന്നു തൊഴിലില്ലാത്തവരിൽ ഭൂരിപക്ഷമെങ്കിൽ ഇപ്പോൾ തൊഴിലില്ലാത്തവരിൽ ഭൂരിപക്ഷവും എസ്.എസ്.എൽ.സി. പൂർത്തിയാക്കുന്നവരാണ്. ഇവർ കൃഷിപോലുള്ള കായികാധ്വാനമുള്ള തൊഴിലുകൾ ചെയ്യാൻ തയ്യാറല്ല. സർവീസ് മേഖല വൻതോതിൽ വികസിച്ചുവെങ്കിലും അഭ്യസ്തവിദ്യരായ തൊഴിലില്ലാത്തവർക്കെല്ലാം തൊഴിൽ നൽകാൻ അതിനു സാധിച്ചില്ല. നല്ലൊരു ശതമാനം ഗൾഫ് നാടുകളിലേക്കും മറ്റു രാജ്യങ്ങളിലേക്കും തൊഴിൽ തേടി യാത്രയായി.

ആരോഗ്യ സംവിധാനം വൻതോതിൽ ശക്തിപ്പെട്ടെങ്കിലും രോഗാതുരത വലിയ പ്രശ്നമായി തുടരുന്നു. മലമ്പനിപോലുള്ള പകർച്ചവ്യാധികൾ വീണ്ടും പ്രത്യക്ഷപ്പെട്ടു. ഒരുവശത്ത് ഹൃദ്രോഗം, പ്രമേഹം മുതലായ 'വരേണ്യരോഗങ്ങൾ' വർധിക്കുമ്പോൾ മറുവശത്ത് പാരിസ്ഥിതികവും ദാരിദ്ര്യാധിഷ്ഠിതവുമായ രോഗങ്ങളും വളരുകയാണ്. കുടിവെള്ളം, പാർപ്പിടം മുതലായ അടിസ്ഥാനാവശ്യങ്ങൾക്കുപോലും പ്രതിസന്ധി അനുഭവപ്പെടുന്നു.

അടിസ്ഥാനമേഖലകളുടെ മുരടിപ്പും തകർച്ചയും അടിസ്ഥാനാവശ്യങ്ങൾക്കുപോലും നേരിടുന്ന പ്രശ്നങ്ങളും ജനങ്ങളുടെ ജീവിത നിലവാരത്തിൽ മാറ്റം വരുത്തിയിട്ടില്ല. ഗൾഫ്, മറ്റു പുറംനാടുകൾ മുതലായവയിൽനിന്നു ലഭിക്കുന്ന പണം ജനങ്ങളുടെ ശരാശരി ജീവിതച്ചെലവ് വർധിപ്പിച്ചിരിക്കുന്നു. ഇത്തരത്തിൽ ഒഴുകുന്ന

പണം ഉൽപാദനാവശ്യങ്ങൾക്കുവേണ്ടിയല്ല, ഉപഭോഗാവശ്യങ്ങൾക്കുവേണ്ടിയാണ് ഉപയോഗിക്കപ്പെടുന്നത്. ഇതിന്റെ ഫലമായി കേരളം അതിബൃഹത്തായ ഒരു കമ്പോളമായി രൂപാന്തരപ്പെട്ടിരിക്കുകയാണ്. കച്ചവടക്കാരും ഇടനിലക്കാരും (റെപ്രസന്റേറ്റീവുമാർ, ബ്രോക്കർമാർ, ഫൈനാൻസിങ് വ്യവസായികൾ മുതലായവർ) നിയന്ത്രിക്കുന്ന ഒരു സമ്പദ്ഘടനയാണ് ഇപ്പോൾ നിലവിലുള്ളത്.

ഒരു അഗ്നിപർവതത്തിന്റെ മുകളിലെന്നപോലെയാണ് കേരളത്തിന്റെ സമ്പദ്വ്യവസ്ഥ നിലനിൽക്കുന്നതെന്ന് പരിഷത് വിലയിരുത്തി. കേരളത്തിന്റെ അടിസ്ഥാന മേഖലകളിലെ ദൗർബല്യങ്ങൾ പരിഗണിക്കപ്പെടാതിരിക്കുമ്പോൾ, ഗൾഫ് പണം പോലുള്ള താങ്ങുകൾ ഇല്ലാതാകുകയും ഗവണ്മെണ്ട് ധനസഹായസാധ്യതകൾ കുറയുകയും ചെയ്യുമ്പോൾ ഈ സമ്പത്വ്യവസ്ഥ ചീട്ടുകൊട്ടാരംപോലെ തകരുമെന്ന് പരിഷത് ചൂണ്ടിക്കാണിച്ചു. ഇതിൽനിന്ന് രക്ഷപ്പെടാൻ അടിയന്തിരമായി പ്രയത്നിക്കേണ്ടതുണ്ട്. ഇതിനായി താഴെ പറയുന്ന കാര്യങ്ങൾ പരിഷത് നിർദേശിച്ചു.

- പാരിസ്ഥിതികമായി സന്തുലിതമായ വികസന പ്രക്രിയ സൃഷ്ടിക്കുക. നമ്മുടെ വിഭവസമ്പത്ത് (പ്രകൃതിവിഭവങ്ങൾ, മനുഷ്യനിർമിതമായ വിഭവങ്ങൾ, മനുഷ്യസമ്പത്ത്) സംരക്ഷിക്കുകയും വികസിപ്പിക്കുകയും അതിനനുസരിച്ച് വികസനത്തിന് ലഭ്യമായ സാധ്യതകൾ മുഴുവൻ പ്രയോജനപ്പെടുത്തുകയും ചെയ്യുക.

- വികസനത്തിന്റെ അടിസ്ഥാന ഘടകങ്ങൾ (ഊർജം, ഗതാഗതം, സ്ഥലം, ജലം) സന്തുലിതമായ രീതിയിൽ വളർത്തുകയും ഉപയോഗിക്കുകയും ചെയ്യുക.

- അടിസ്ഥാന മേഖലകളിലെ മാന്ദ്യം ഇല്ലാതാക്കുകയും ഉൽപാദനക്ഷമത വർധിപ്പിക്കാനുള്ള ശ്രമങ്ങൾ അടിയന്തിരമായി കൈക്കൊള്ളുകയും ചെയ്യുക. അതിൽ കൃഷി, കാർഷികാനുബന്ധ തൊഴിലുകൾ എന്നിവയിലുള്ള ഉൽപാദനവർധനയ്ക്ക് മുൻഗണന നൽകുക.

- കേരളത്തിൽ ഇന്നുവന്നുകൊണ്ടിരിക്കുന്ന ധനവിഭവങ്ങൾ ഉൽപാദനരംഗത്ത് വിനിയോഗിക്കാനുള്ള ശ്രമങ്ങൾ നടത്തുക.

- കേന്ദ്ര ഗവണ്മെന്റിൽ നിന്ന് ആനുപാതികമായ സാമ്പത്തിക വിഹിതം ലഭിക്കാനായി ശ്രമങ്ങൾ നടത്തുകയും അവ വ്യവസായാവശ്യങ്ങൾക്കായി പ്രയോജനപ്പെടുത്തുകയും ചെയ്യുക.

- കേരളത്തിലെ മനുഷ്യശക്തിയുടെ വൈജ്ഞാനികതലവും സാങ്കേതികവൈദഗ്ധ്യവും വളർത്തുകയും അവരുടെ കഴിവുകളെ സൃഷ്ടിപരമായ അധ്വാനരൂപങ്ങൾക്കായി പ്രയോജനപ്പെടുത്തുകയും ചെയ്യുക.

- മനുഷ്യശക്തിയെ പ്രയോജനപ്പെടുത്തുന്നതിനും ഉൽപാദനക്ഷമത വർധിപ്പിക്കുന്നതിനും അടിസ്ഥാനാവശ്യങ്ങൾ (കുടിവെള്ളം, പാർപ്പിടം, ഊർജം) ഉറപ്പു വരുത്തുന്നതിനുമായി പ്രാദേശികവും ജനാധിപത്യപരവുമായ വികസനരൂപങ്ങൾ സൃഷ്ടിക്കുക.

ഈ നിർദേശങ്ങളെക്കുറിച്ചെല്ലാം വളരെ വിശദമായചർച്ച കേരളത്തിലുയർന്നു വന്നു, പരിസ്ഥിതി സന്തുലിതമായ വികസനത്തെയും അടിസ്ഥാനമേഖലകളുടെ വളർച്ചയേയും സംബന്ധിച്ച പരിഷത്തിന്റെ നിർദേശങ്ങൾ വികസനം സംബന്ധിച്ച അധീശ ആശയങ്ങളെ ചോദ്യംചെയ്തു. ബൃഹദ്പദ്ധതികളിലും വൻവ്യവസായങ്ങളിലും ഊന്നണമെന്ന ആശയമായിരുന്നു കേരളത്തിലെ സമൂഹ- രാഷ്ട്രീയ നേതാക്കൾക്കിടയിൽ അന്നുണ്ടായിരുന്നത്. ഈ വാദത്തിന്റെ പ്രായോഗിക സാധ്യകൾ കുറവായതുകൊണ്ട് അതിന്റെ തീക്ഷ്ണതയും ജനങ്ങൾക്കിടയിലുണ്ടായിരുന്ന പിന്തുണയും കുറഞ്ഞുവന്നു.

ഇതിനിടെ പരിഷത്തിന്റെ നിർദേശങ്ങളെ ആധാരമാക്കി പ്രായോഗികമാതൃകകൾ സൃഷ്ടിക്കേണ്ടതിന്റെ ആവശ്യം പ്രകടമായി. പ്രായോഗിക മാതൃകകളില്ലാതെ സൈദ്ധാന്തികതലത്തിൽ മാത്രം ജനങ്ങളുടെ ഇടയിൽ അഭിപ്രായ സമന്വയം സൃഷ്ടിക്കാനാവില്ല. മനുഷ്യശക്തിവികാസത്തിന്റെ ആദ്യപടിയായിരുന്നു കേരളത്തിന്റെ സാക്ഷരതാപ്രസ്ഥാനം. അതിനെത്തുടർന്ന് പഞ്ചായത്ത് തലത്തിൽ റിസോഴ്സ് മാപ്പിങ്ങിനുവേണ്ടിയുള്ള വിപുലമായ പ്രോജക്ടിന് രൂപം നൽകുകയും 25 പഞ്ചായത്തുകളിൽ മാപ്പിങ് നടക്കുകയും ചെയ്തു. മാപ്പിങ്ങിനെ ആധാരമാക്കി കണ്ണൂർ ജില്ലയിലെ കല്യാശ്ശേരി പഞ്ചായത്ത് കേന്ദ്രീകരിച്ച് ഒരു സമഗ്ര വികസനാസൂത്രണത്തിനുള്ള മാതൃകയ്ക്ക് തുടക്കം കുറിച്ചു.

ജനപങ്കാളിത്തത്തോടെയുള്ള വികസനത്തിൽ ഇപ്പോൾ നടന്നു വരുന്ന ജനകീയാസൂത്രണ പ്രസ്ഥാനത്തിന് വമ്പിച്ച സംഭാവനകൾ നൽകാൻ കഴിയുന്നുണ്ട്. മാനവശക്തി വികാസം, അടിസ്ഥാനാവശ്യങ്ങൾ നിറവേറ്റൽ, അടിസ്ഥാന മേഖലകളുടെ വികാസം, പരിസ്ഥിതി സന്തുലിതവും ജനാധിപത്യപരവുമായ വികസനം മുതലായി നാം പറഞ്ഞുപോന്ന കാര്യങ്ങളെല്ലാം ഇന്ന് ജനകീയാസൂത്രണപ്രസ്ഥാനത്തിന്റെ ഭാഗമായി പരീക്ഷിക്കപ്പെടുകയാണ്. ജനകീയാസൂത്രണത്തിന് കുറവുകളില്ല എന്നല്ല പറഞ്ഞുവരുന്നത്; ഈ കുറവുകൾ പരിഹരിക്കാനുള്ള ജനാധിപത്യപരമായ രീതി വികസിപ്പിച്ചെടുക്കാൻ ജനകീയാസൂത്രണപ്രസ്ഥാനത്തിന് കഴിയുമെന്നതാണ്.

### പുതിയ പ്രശ്നങ്ങൾ; വെല്ലുവിളികൾ

കേരളത്തിന്റെ വികസനത്തെക്കുറിച്ച് പരിഷത്ത് നടത്തിയ നിരീക്ഷണങ്ങൾ ശരിയാണെന്ന് തെളിയിക്കുന്നവയാണ് അടുത്ത കാലത്തുണ്ടായ മാറ്റങ്ങൾ. ഗൾഫ് പണം കൊണ്ടുണ്ടായ 'കുതിച്ചുചാട്ടം' സ്ഥായിയല്ലെന്നു തെളിയിക്കപ്പെട്ടിരിക്കുകയാണ്. ഭൂമി ഇടപാടുകൾ, കെട്ടിട നിർമാണം, ക്രിയവിക്രയം മുതലായ വ്യവഹാരമേഖലകളിലെല്ലാം മാന്ദ്യം അനുഭവപ്പെടുകയാണ്. ഗൾഫ് 'കുതിച്ചുചാട്ട'ത്തിൽ മുതൽമുടക്കി കടംകേറി മുങ്ങിയ ജനവിഭാഗം കേരളത്തിലുണ്ട്. ഉൽപാദനരംഗത്ത് കാര്യമായ പുരോഗതി ഉണ്ടായിട്ടില്ല. ഭക്ഷ്യവിളകളിൽ അൽപം പുരോഗതി ഉണ്ടെന്ന സൂചനകൾ ഉണ്ട്. ഭക്ഷ്യവിള പ്രദേശങ്ങൾ അതിവേഗം നാണ്യവിളകളായി മാറുന്നുവെങ്കിലും അവിടെയും

സ്ഥിതി ആശാവഹമല്ല. ഉദാരവൽക്കരണ നയങ്ങളുടെ ഫലമായി നാണ്യവിളകൾക്കും അവയെ ആധാരമാക്കിയുള്ള വ്യവസായങ്ങൾക്കും തിരിച്ചടി നേരിട്ടുകൊണ്ടിരിക്കുകയാണ്. റബ്ബർ കൃഷിയിൽ ഇന്നുള്ള പ്രതിസന്ധിതന്നെ ഉദാഹരണം.

കഴിഞ്ഞ കാലഘട്ടങ്ങളിൽനിന്ന് വ്യത്യസ്തമായി കേരള ഗവണ്മെന്റ് വ്യവസായങ്ങളിൽ സ്വകാര്യ മുതൽമുടക്കിനുവേണ്ടി ശ്രമിക്കുന്നുണ്ട്. അത്തരം ശ്രമങ്ങൾ ഫലപ്രദമായിട്ടില്ല. കേരളത്തിലെ അസംഘടിത മേഖലയിൽ മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് നിലനിൽക്കുന്ന ഉയർന്ന വേതനനിരക്കും അടിസ്ഥാന ഘടകങ്ങളുടെ (ഊർജം, ഗതാഗത സൗകര്യങ്ങൾ) ദൗർലഭ്യവുമാണ് പ്രധാന കാരണം. ഇവിടത്തെ വേതനനിരക്കുമായി പൊരുത്തപ്പെടാൻ കഴിയുന്ന വൻകിട വ്യവസായികൾക്ക് ഊർജദൗർലഭ്യവും അസംസ്കൃത വസ്തുക്കളുടെ അഭാവവുമാണ് പ്രധാന പ്രശ്നമെങ്കിൽ ഇടത്തരക്കാർക്ക് വേതനനിരക്കാണ് പ്രശ്നം.

തൊഴിലില്ലായ്മയും വർധിച്ചുവരികയാണ്. തൊഴിലില്ലാത്തവരുടെ എണ്ണത്തിൽ വരുന്ന വർധന മാത്രമല്ല പ്രശ്നം. സമൂഹത്തിന്റെ നിലനിൽപിന് ആവശ്യമായ നിരവധി സാങ്കേതികത്തൊഴിലുകൾക്ക് (ആശാരി, കൊല്ലൻ, തച്ചൻ, എലക്ട്രീഷ്യൻ, പ്ലംബർ, ഇടത്തരം ടെക്നീഷ്യൻമാർ) ആളുകളില്ലെന്നതാണ് വസ്തുത. 'മാന്യ' സ്വഭാവമുണ്ടെന്നു കരുതുന്ന കമ്പ്യൂട്ടർ ടെക്നീഷ്യൻ ടി.വി. ടെക്നീഷ്യൻ, മുതലായവയ്ക്ക് പോകുന്നതിൽ ജനങ്ങൾക്ക് താൽപര്യമുണ്ട്. ജനങ്ങളുടെ മനോഭാവവും തൊഴിൽ തെരഞ്ഞെടുക്കുന്ന രീതിയും തൊഴിലില്ലായ്മയുടെ ഘടനയിൽ പങ്കുവഹിക്കുന്നു. സ്ത്രീകളുടെ ഇടയിലുള്ള തൊഴിലില്ലായ്മയും ഗൗരവമേറിയതാണ്. സെക്രട്ടറി, സെയിൽസ് ഗേൾ, ബ്യൂട്ടീഷൻ, റിസപ്ഷനിസ്റ്റ്, മാധ്യമങ്ങളിൽ അവതാരക മുതലായ തൊഴിൽ മേഖലകളിലാണ് സ്ത്രീകൾക്കുള്ള പുതിയ തൊഴിൽ സാധ്യതകൾ. അധ്യാപികമാർ, ആഫീസ് ജീവനക്കാർ, നഴ്സുമാർ എന്നിവരിൽ വലിയൊരു പങ്ക് സ്ത്രീകളുണ്ട്. സ്ത്രീ എഞ്ചിനീയർമാർ ഡെസ്ക് വർക് ചെയ്യുന്നതിലും ഡോക്ടർമാർ ഗൈനക്കോളജി മുതലായ വിഷയങ്ങളിൽ കേന്ദ്രീകരിക്കുന്നതിലുമാണ് ഇപ്പോൾ താൽപര്യം കാണിക്കുന്നത്. ഇവയൊഴികെ മറ്റു ടെക്നിക്കൽ മേഖലകളിൽ ഇന്നും സ്ത്രീകളുടെ പങ്കാളിത്തം കുറവാണ്. കായികാധ്വാനമുള്ള ഉൽപാദനത്തൊഴിലുകളിൽ താൽപര്യം കുറഞ്ഞുവരുന്നു. തൊഴിലുകളുടെ സാമൂഹ്യഘടനയും തൊഴിലില്ലായ്മയും തമ്മിലുള്ള ബന്ധം പഠിക്കേണ്ടതാണ്.

കമ്പോളവൽക്കരണം അതിന്റെ മൂർധന്യത്തിലെത്തിയിരിക്കുകയാണ്. ഏറെ കൊട്ടിഘോഷിക്കപ്പെട്ട ഉദാരവൽക്കരണം കേരളത്തിന്റെ സമ്പദ്ഘടനയെ മെച്ചപ്പെടുത്തുന്നതിന് സഹായിച്ചിട്ടില്ല. ഇലക്ട്രോണിക് ഉൽപന്നങ്ങളും ഇരുചക്ര- നാൽചക്ര വാഹനങ്ങളും സുഗന്ധദ്രവ്യങ്ങളും റെഡിമെയ്ഡ് തുണിത്തരങ്ങളും കുപ്പിപ്പാനീയങ്ങളുമടങ്ങുന്ന വിപുലമായ കമ്പോളം സൃഷ്ടിക്കുക മാത്രമാണ് ചെയ്തത്. ഓഡിയോ വീഡിയോ കാസറ്റുകളും 'ഇന്ത്യൻ പോപ്പ്' സംഗീതവും 'ഇൻസ്റ്റന്റ് ക്രിക്കറ്റും' എം.ടി.വി.യുമടങ്ങുന്ന സാംസ്കാരികാക്രമണം ഇതിനുപുറമെയും. 'ഉദാ

രവൽക്കരണം' സൃഷ്ടിക്കുന്ന (വിവിധ കോമേഴ്സ്യൽ ബാങ്കുകളുടെ വായ്പാപദ്ധതികളുടെ അകമ്പടിയോടെയുള്ള) കൃത്രിമമായ'സമൃദ്ധി' മറ്റൊരു സോപ്പു കുമിളയാണ്. അതിനോടൊപ്പം ഈ 'സമൃദ്ധി'യിൽ പെടാൻ കഴിയാതെ പാർശ്വവൽക്കരിക്കപ്പെടുന്ന ജനവിഭാഗവും ഇന്നു കേരളത്തിൽ വർധിച്ചു വരികയാണ്. പട്ടികജാതി-വർഗ വിഭാഗങ്ങൾ, കടൽത്തീര നിവാസികൾ, മറ്റു ദുർബല വിഭാഗങ്ങൾ എന്നിവർ ഇതിൽപ്പെടും. ഈ സമൃദ്ധിയുടെ സാമ്പത്തികവും പാരിസ്ഥിതികവുമായ ആഘാതം മുഴുവൻ ഏൽക്കേണ്ടിവരുന്നത് ഈ വിഭാഗങ്ങൾക്കാണ്.

കമ്പോളവൽക്കരണത്തോടൊപ്പം പാരിസ്ഥിതികാഘാതവും അതിന്റെ മൂർധന്യത്തിലെത്തിയിരിക്കുന്നു. നല്ലൊരു വിഭാഗം കേരളീയരുടെ ജീവിതാധാരവും വരുമാനമാർഗവുമായിരുന്ന സമുദ്ര സമ്പത്ത് നശിച്ചുകൊണ്ടിരിക്കുകയാണ്. യന്ത്രബോട്ടുകൾ മാത്രമല്ല, ഉദാരവൽക്കരണത്തിന്റെ ഭാഗമായി അനുവദിക്കപ്പെട്ട വിദേശട്രോളറുകളും ഈ നശീകരണത്തിൽ പങ്കുവഹിക്കുന്നു. വനനശീകരണത്തിനെതിരെ ശക്തമായ ജനപ്രതിരോധവും നിയമനിർമാണവും നടന്നുവെങ്കിലും വനങ്ങൾ വെട്ടി വെളുപ്പിക്കപ്പെട്ടുവരുന്നു. മേൽമണ്ണ് ഒലിച്ചുപോകുന്നത് മണ്ണിന്റെ ഫലഭൂയിഷ്ഠതയെ ബാധിച്ചിരിക്കുകയാണ്. പ്രമുഖജലവൈദ്യുത പദ്ധതികളുടെ റിസർവോയറുകളെ മണ്ണൊലിപ്പു ബാധിച്ചിരിക്കുന്നു. നിലം നികത്തൽ, കുന്നു നികത്തൽ മുതലായവ മൂലം കാർഷിക പ്രദേശങ്ങൾ തകരുന്നു. നഗരങ്ങൾ പരിസര മലിനീകരണത്തിന്റെ കേന്ദ്രങ്ങളാണ്. കുട്ടനാട് പോലുള്ള വിഭവകേന്ദ്രങ്ങളും പാരിസ്ഥിതികാഘാതം മൂലം നാശത്തിന്റെ വക്കിലാണ്.

ഊർജ പ്രതിസന്ധി ഇന്നും തുടരുകയാണ്. എങ്കിലും വൻകിട ജലവൈദ്യുത പദ്ധതികളെയും ആണവനിലയത്തെയും സംബന്ധിച്ച വൈദ്യുതിബോർഡ് സ്വീകരിച്ചുപോന്ന അന്ധവിശ്വാസപരമായ നിലപാട് മാറ്റാൻ അവർ തയ്യാറാകുന്നുവെന്നു കാണുന്നത് ആശാവഹമാണ്. കായംകുളം, ബ്രഹ്മപുരം, കോഴിക്കോട് മുതലായ നിലയങ്ങൾ പണിയാനുള്ള ശ്രമം ഇതിനെ സൂചിപ്പിക്കുന്നു. എങ്കിലും കേരളത്തിന്റെ സവിശേഷ ഭൂപ്രകൃതിക്കനുസരിച്ച് മിനിമൈക്രോ പദ്ധതികളുടെ പ്രാധാന്യം ഇനിയും വേണ്ടത്ര അംഗീകരിക്കപ്പെട്ടിട്ടില്ല. കനത്ത ദേശീയ നഷ്ടം വരുത്തിവെച്ച 'ജൂബിലി' പദ്ധതികൾ തീർക്കുന്നതിന് ഫലപ്രദമായ നടപടികളില്ല. പ്രേഷണനഷ്ടം പരിഹരിക്കാനുള്ള നടപടികൾ തുടങ്ങിയെങ്കിലും അപര്യാപ്തമാണ്. ഒരു പരിധിവരെയെങ്കിലും ഊർജകമ്മി പരിഹരിക്കാൻ കഴിയുന്നത് കടം വാങ്ങിയാണ്. അതേ സമയം ഉപഭോഗാവശ്യങ്ങൾക്കുവേണ്ടിയുള്ള വൈദ്യുതി ഉപയോഗം ക്രമാതീതമായി വർധിച്ചുകൊണ്ടിരിക്കുകയാണ്. ഇതിനെ നിയന്ത്രിക്കുന്നതിനും വ്യവസായങ്ങളുൾപ്പെടെ ഉൽപാദനാവശ്യങ്ങൾക്ക് ഊർജം ലഭ്യമാക്കുന്നതിനും ആവശ്യമായ ഊർജനയം രൂപപ്പെടുത്താൻ ഗവണ്മെന്റിനു കഴിഞ്ഞിട്ടില്ല.

വിദ്യാഭ്യാസരംഗത്തും നയപരമായ വൈകല്യങ്ങൾ നിലനിൽക്കുന്നു. വിദ്യാഭ്യാ

സത്തിന്റെ ഇന്നത്തെ ഘടന കായികാധ്വാനത്തിൽ (പലപ്പോഴും മാനസികാധ്വാനത്തിന്റെ പോലും) താൽപര്യമില്ലാത്ത, തൊഴിൽ രംഗത്തു ഫലപ്രദമായ സംഭാവനകൾ നൽകാൻവേണ്ട വിജ്ഞാനവും കഴിവുകളുമില്ലാത്ത ഒരു തലമുറയെ സൃഷ്ടിക്കുകയാണ്. അതേ സമയം മധ്യവർഗ തൊഴിലാളികളിൽ മാത്രം (ഇലക്ട്രോണിക്സ് കമ്പ്യൂട്ടർ, മാനേജ്മെന്റ്) കേന്ദ്രീകരിക്കുന്ന തൊഴിലധിഷ്ഠിത വിദ്യാഭ്യാസത്തിനും പ്രൊഫഷണൽ വിദ്യാഭ്യാസത്തിനുമാണ് ഊന്നൽ നൽകുന്നത്. പഠന മേഖലകൾ തീരുമാനിക്കുന്നതും കോഴ്സുകൾ അനുവദിക്കുന്നതും ഏതെങ്കിലും വിധത്തിലുള്ള മാനവികശേഷി ആസൂത്രണത്തിന്റെ ഭാഗമായിട്ടല്ല. നമ്മുടെ സംസ്ഥാനത്ത് ഒരു വിദ്യാഭ്യാസ മാനേജ്മെന്റ് വികസിച്ചു വന്നിട്ടില്ല. ഒരു പൊതുവിദ്യാഭ്യാസ നയത്തിന്റെ അഭാവവും പൊതുവിൽ ഈ രംഗത്തുള്ള നിലവാരമില്ലായ്മയും ആസൂത്രണമില്ലായ്മയും മാനവികശേഷി ആസൂത്രണത്തിന് തടസ്സങ്ങൾ സൃഷ്ടിക്കുന്നു.

ആരോഗ്യരംഗത്തും നയവൈകല്യങ്ങൾ പ്രകടമാണ്. ജനകീയ തലത്തിൽ വിപുലമായ ആരോഗ്യസംവിധാനം പേരിനുണ്ടെങ്കിലും അവയെ ശക്തിപ്പെടുത്താനുള്ള നീക്കങ്ങളില്ല. സാംക്രമിക രോഗങ്ങൾ വീണ്ടും വളർന്നുവരുന്നതിനെ തടയാനും മാർഗങ്ങളില്ല. അതേസമയം നമ്മുടെ ധനമൂലധനത്തിന്റെ വലിയ ഭാഗം ഭീമൻ സൂപ്പർസ്പെഷ്യാലിറ്റി ഹോസ്പിറ്റലുകളിലേക്ക് ഒഴുകുകയാണ്. സൂപ്പർ സ്പെഷ്യാലിറ്റി ആസ്പത്രികളാണ് ആരോഗ്യ രംഗത്തെ വികസനതന്ത്രമെന്നുവരെ പ്രചരിപ്പിക്കപ്പെടുന്നു. ജനങ്ങളിൽ വലിയഭാഗം മാറാരോഗങ്ങളും പോഷകാഹാരക്കുറവും കൊണ്ട് പീഡിപ്പിക്കപ്പെടുമ്പോൾ 'സുഖചികിത്സാ' സൗകര്യങ്ങളാണ് പ്രധാനമായും വർധിച്ചുവരുന്നത്.

അറുപതുകളുടെ അവസാനം വരെ നിലനിന്ന ജനാധിപത്യവൽക്കരണത്തിന്റെയും സാമൂഹ്യനീതിയുടെയും ആദർശങ്ങൾക്കു വിരുദ്ധമാണ് ഇന്നത്തെ പൊതുസമീപനമെന്ന് ഇതിൽ നിന്ന് പ്രകടമാകുന്നു. സമൂഹഭിന്നതകളെ ഇല്ലാതാക്കുന്ന സമീപനങ്ങൾക്കു പകരം സമൂഹഭിന്നതകളെ സൃഷ്ടിക്കുകയും ദൃഢീകരിക്കുകയും ചെയ്യുന്ന നിലപാടുകൾക്കാണ് ആധിപത്യം ലഭിച്ചിരിക്കുന്നത്. സാമ്പത്തികത്തകർച്ചയും പാരിസ്ഥിതിക നാശവും സാധാരണജനങ്ങളുടെ ജീവിതം ദുരിതത്തിലാഴ്ത്തുമ്പോൾ ജീവിത ഗുണനിലവാരത്തിന്റെയും ഉപഭോഗാധിഷ്ഠിതമായ ജീവിതത്തിന്റെയും അടിസ്ഥാനത്തിൽ പ്രബലമായ വിഭാഗം സമൂഹത്തിൽ ആധിപത്യം നേടിയിരിക്കുകയാണ്. വികസനചർച്ചകളിൽ അഭിപ്രായ രൂപീകരണം നടത്തുന്നതും ഈ പ്രബല വിഭാഗമാണ്.

ചുരുക്കത്തിൽ, പരിഷത്ത് ചൂണ്ടിക്കാണിച്ചുപോന്ന പ്രശ്നങ്ങൾ പരിഹരിക്കപ്പെട്ടിട്ടില്ലെന്നു മാത്രമല്ല , പുതിയ പ്രശ്നങ്ങൾ ഉറഞ്ഞു കൂടുകയും ചെയ്തിരിക്കുന്നു. പരിഷത്ത് തുടങ്ങിവെച്ച വികസനചർച്ച മറ്റൊരു തലത്തിലെത്തിക്കേണ്ട ബാധ്യതയാണ് ഇന്നുള്ളത്. അത്തരം ഒരു ചർച്ചയ്ക്കുള്ള സൂചനകളാണ് താഴെ നൽകുന്നത്.

## പ്രശ്നങ്ങൾക്കുള്ള കാരണങ്ങളും പരിഹാരമാർഗങ്ങളും

ഇത്തരം പ്രശ്നങ്ങൾക്കു കാരണം കണ്ടെത്താൻ നിരവധി ശ്രമങ്ങൾ നടന്നിട്ടുണ്ട്. ഒരു അഖിലേന്ത്യാ ഭരണ സംവിധാനത്തിൻ കീഴിൽ കേന്ദ്ര ഭരണനയങ്ങൾക്കു വിധേയമായി പ്രവർത്തിക്കേണ്ടി വരുമ്പോൾ ഇത്തരം കുഴപ്പങ്ങൾ അനിവാര്യമാണെന്നു ചിലർ കരുതുന്നു. ഭരണകൂടത്തിന്റെ ധനികവർഗങ്ങൾക്കനുകൂലമായ നയങ്ങളുടെ ഫലമാണിത്. മറ്റു ചിലർ മാറിമാറി വരുന്ന മുന്നണി ഭരണങ്ങളും മുന്നണികളുടെ സ്വജനപാതവും ദീർഘദൃഷ്ടിയില്ലായ്മയും കാരണമായി ചൂണ്ടിക്കാണിക്കുന്നു. വേറെ ചിലർ തെറ്റായ സാമ്പത്തിക മാനേജ്മെന്റിലേക്കാണ് വിരൽ ചൂണ്ടുന്നത്. ഫലപ്രദമായി നടപ്പിലാക്കപ്പെട്ട ഭൂപരിഷ്കാരങ്ങൾ പോലും അന്തിമമായി ഫലപ്രാപ്തിയിലെത്തിയില്ലെന്നും ആധുനിക വികസനത്തിന്റെ അടിത്തറയായ കാർഷിക പരിഷ്കാരങ്ങൾ കേരളത്തിലുണ്ടായില്ലെന്നും ചൂണ്ടിക്കാണിക്കപ്പെടുന്നു.

മറ്റൊരു കാഴ്ചപ്പാടും പ്രധാനമാണ്. അൻപതുകളിലും അറുപതുകളിലും വളർന്നു വന്ന തൊഴിലാളി സമരങ്ങൾ തൊഴിലാളികളുടെ വേതനനിരക്കും സുരക്ഷിതത്വവും ഉറപ്പുവരുത്തിയെങ്കിലും വ്യവസായവൽക്കരണത്തിന് ആവശ്യമായ സാങ്കേതിക വിദ്യകളുടെ വളർച്ചയെ തടഞ്ഞുവെന്ന് ചൂണ്ടിക്കാണിക്കപ്പെടുന്നു. കേരളത്തിലെ മനുഷ്യശക്തി അധിഷ്ഠിത വ്യവസായങ്ങൾക്ക് അന്താരാഷ്ട്ര തലത്തിലോ ഇന്ത്യയ്ക്കകത്തു പോലുമോ മത്സരിച്ചു നിൽക്കാൻ കഴിഞ്ഞില്ല. വ്യവസായ രംഗത്തുണ്ടായ മാന്ദ്യം പുതിയ തൊഴിൽ സാധ്യതകളില്ലാതാക്കി. ഇതിന്റെ ഫലമായി വളർന്നുവന്ന തൊഴിലില്ലായ്മ തൊഴിൽ സുരക്ഷിതത്വം കൊണ്ടുണ്ടാകേണ്ടിയിരുന്ന നേട്ടങ്ങളെ ഇല്ലാതാക്കി. ഉയർന്ന വേതനനിരക്കുണ്ടായിട്ടും ഉല്പാദനരംഗത്തു പ്രവർത്തിക്കാനും കായികാധ്വാനമുള്ള തൊഴിൽ ചെയ്യാനുമുള്ള വൈമുഖ്യം വളർന്നു വന്നു. കേരളീയർക്കു തൊഴിലും വിദേശനാണ്യവും നേടിത്തന്ന കാർഷികാനുബന്ധ വ്യവസായങ്ങളിൽ ഉയർന്ന സാങ്കേതിക വിദ്യകളുപയോഗിച്ച് മറ്റു പല രാഷ്ട്രങ്ങളും സംസ്ഥാനങ്ങളും മുന്നോട്ടു നീങ്ങി. അടുത്ത കാലത്ത് സാങ്കേതികവൽക്കരണത്തിന് അനുകൂലമായ നിലപാട് ഗവണ്മെണ്ട് എടുത്തെങ്കിലും വ്യവസായികൾ കേരളത്തിലേക്കു വരാൻ മടിക്കുകയാണ്. തൊഴിൽ തർക്കങ്ങൾ വൻതോതിൽ കുറഞ്ഞിട്ടുണ്ടെങ്കിലും തൊഴിൽ പ്രശ്നങ്ങളുള്ള സംസ്ഥാനം എന്ന ലേബൽ ഇപ്പോഴും നിലനിൽക്കുന്നു.

മേൽ സൂചിപ്പിച്ച വിമർശനം കേരളത്തിൽ പ്രബലമായ മധ്യവർഗ നിലപാടുകളിലൊന്നിനെ പ്രതിഫലിപ്പിക്കുന്നു. ഉയർന്ന വേതന നിരക്കിനും തൊഴിൽ സുരക്ഷിതത്വത്തിനും വേണ്ടിയുള്ള പോരാട്ടങ്ങൾ കേരളത്തിലെ ജനകീയപ്രസ്ഥാനങ്ങളുടെ വളർച്ചയുടെ ഭാഗമാണ്. തൊഴിൽ സ്ഥിരതയെയും വേതനത്തെയും സംബന്ധിച്ച ഒരു മാനദണ്ഡവും അംഗീകരിക്കാൻ തൊഴിലുടമകൾ കൂട്ടാക്കാതിരുന്ന കാലഘട്ടത്തിലായിരുന്നു ഇതാരംഭിച്ചത്. യന്ത്രവൽക്കരണത്തിനെതിരായ പോരാട്ടം ഇതിന്റെ ഭാഗമായിരുന്നു. ആദ്യകാലത്തുണ്ടായിരുന്ന സാങ്കേതിക വിദ്യകൾ ഉപേക്ഷിച്ചുവെ

ന്നതും ശ്രദ്ധേയമാണ്.

ഇത്തരം പ്രശ്നങ്ങളെ സംബന്ധിച്ച ഏതൊരു പരിശോധനയും മുതലാളിത്ത ലാഭതന്ത്രങ്ങളെക്കുറിച്ചുള്ള ചർച്ചയെ ഒഴിവാക്കിക്കൊണ്ട് നടത്തുക സാധ്യമല്ല. വേതന നിരക്ക് വർധിക്കുമ്പോൾ കുറഞ്ഞ വേതനനിരക്കുള്ള പ്രദേശങ്ങളിലേക്കു മാറുന്നതും തൊഴിൽ ശക്തിയെ ഒഴിവാക്കിയുള്ള സാങ്കേതികവൽക്കരണം നടക്കുന്നതും ഇതിന്റെ ഭാഗമാണ്. സാങ്കേതിക വിദ്യകളോടുള്ള തൊഴിലാളി സംഘടനകളുടെ സമീപനത്തിലുണ്ടായ മാറ്റം വ്യവസായികളെ ആകർഷിക്കാത്തതും "തൊഴിൽ പ്രശ്ന" മെന്ന പ്രചരണവും ഇതേ ലാഭതന്ത്രത്തിന്റെ ഭാഗമാണ്. തൊഴിൽ തർക്കങ്ങൾ അതിവേഗം കുറഞ്ഞു വരുന്നുവെന്ന് ലഭ്യമായ കണക്കുകളെല്ലാം സൂചിപ്പിക്കുന്ന ഒരു സംസ്ഥാനത്തിൽ മുതൽ മുടക്കാൻ വ്യവസായികൾ മടിക്കുന്നതിന്റെ കാരണവും മറ്റൊന്നല്ല.

ഉദാരവൽക്കരണത്തിന്റെ കാലഘട്ടത്തിൽ വ്യവസായികൾ വേണ്ടത്ര മുതൽ മുടക്കാതിരിക്കുന്നത് (ഇരുമുന്നണികൾ ഭരിച്ചിട്ടും ഈ സ്ഥിതിയിൽ വ്യത്യാസമില്ലെന്നോർക്കണം) സൂചിപ്പിക്കുന്നത് വൻകിട സ്വകാര്യവ്യവസായികളുടെ മുതൽമുടക്കിനെ ആശ്രയിച്ചുള്ള വികസനം കേരളത്തിൽ സാധ്യമല്ലെന്നതാണ്. അതുപോലെ എഞ്ചിനീയറിങ് അധിഷ്ഠിതമായ മേഖലകളിൽ കേന്ദ്രഗവണ്മെണ്ടിന്റെ നിക്ഷേപമാകാം. കേരളത്തിന്റെ വികസനത്തിനാവശ്യമായ നിക്ഷേപം പ്രധാനമായും ആഭ്യന്തരമായി തന്നെ സമാഹരിക്കേണ്ടി വരും. അതായത്, ഇന്ന് പ്രവാസികളും ഇന്ത്യയുടെ പല ഭാഗങ്ങളിൽ തൊഴിൽ ചെയ്യുന്നവരുമായ മലയാളികളുൾപ്പെടെ ലഭ്യമായ വിഭവങ്ങളെല്ലാം സമാഹരിക്കാനുള്ള തീവ്രശ്രമം നടത്തേണ്ടി വരും.

ഇത്തരം വിഭവസമാഹരണം ഏതെല്ലാം വിധത്തിലാകാം? നിരവധി നിർദേശങ്ങൾ മുന്നോട്ടു വയ്ക്കപ്പെട്ടിട്ടുണ്ട്. ബാങ്ക് നിക്ഷേപങ്ങളായും ഇറക്കുമതി തീരുവയായും മറ്റു വിധങ്ങളിലും കേരളത്തിനു പുറത്തേക്കൊഴുകുന്ന നിക്ഷേപം കേരളത്തിൽത്തന്നെ സമാഹരിക്കുകയും വികസനത്തിനുപയോഗിക്കുകയും ചെയ്യുകയാണ് ഒരു നിർദ്ദേശം. മലയാളികളോട് കേരളത്തിലെ സാധ്യതകളുപയോഗിച്ച് ഇവിടെ തന്നെ വ്യവസായം തുടങ്ങാൻ പ്രേരിപ്പിക്കുകയാണ് ഒരു വഴി. അതേസമയം, ചെറുകിട മൂലധന രൂപീകരണത്തിനാണ് കേരളത്തിൽ പ്രാധാന്യം. ഇവ ഇപ്പോൾ പല രൂപങ്ങളിലാണ് സമാഹരിക്കപ്പെട്ടുവരുന്നത്. ഉൽപാദനസഹകരണസംഘങ്ങൾ, കുടുംബകേന്ദ്രീകൃതമായ ഗ്രൂപ്പുകൾ, ട്രസ്റ്റുകൾ. ഇവയിൽ ബീഡി വ്യവസായത്തിൽ മാത്രമാണ് ഉൽപാദനസഹകരണസംഘങ്ങൾ ഫലപ്രദമായി പ്രവർത്തിച്ചു വരുന്നത്. ബീഡി കേരളത്തിന്റെ തനതായ തൊഴിൽ ശക്തിയിൽ കേന്ദ്രീകൃതമായ വ്യവസായമാണ്. അതിനോടൊപ്പം കാര്യക്ഷമമായ മാനേജ്മെന്റ് സംവിധാനം വളർന്നു വന്നതുമാണ് ബീഡിയുടെ വിജയത്തിനു കാരണം. കശുവണ്ടി, കയർ, നെയ്ത്ത് മുതലായ മേഖലകളിലെ ഉല്പാദന സഹകരണസംഘങ്ങൾ ശക്തമായ മത്സരമുള്ളതും സാങ്കേതിക വൈദഗ്ധ്യമാവശ്യമുള്ളതുമായ മേഖലകളിൽ പ്രവർത്തിച്ചു വരുന്നവയാണ്. വിദഗ്ധതൊഴിലാളികളും കാര്യമായ മാനേജ്മെന്റ് സംവിധാനവുമില്ലാ

ത്തതും മാർക്കറ്റിംഗിന്റെ അപര്യാപ്തതയും ഈ സംഘങ്ങളെ തളർത്തുന്നു.

കുടുംബകേന്ദ്രീകൃതമായ ഗ്രൂപ്പുകളും ട്രസ്റ്റുകളും ഉപഭോഗ മേഖലയെ മാത്രമാണ് പ്രധാനമായും കേന്ദ്രീകരിക്കുന്നത്. എങ്കിലും അവയിൽ ചിലത് - സ്റ്റെബിലൈസറുകൾ, പമ്പുകൾ, ഇലക്ട്രോണിക് ഉപകരണങ്ങൾ, മോട്ടോർ സ്പെയർ പാർട്ട്സ് മുതലായവ പുതിയ വ്യവസായമേഖലയായി വളർന്നുവരികയാണ്. ലൈറ്റ്മെഷിൻ ടൂൾസ്, ഇലക്ട്രോണിക് ഉപകരണങ്ങൾ മോട്ടാർ സ്പെയർപാർട്സ് മുതലായവയുടെ നിർമ്മാണ സാധ്യതകൾ പരിഷത്ത് മുമ്പു തന്നെ ചൂണ്ടിക്കാണിച്ചിട്ടുളളതാണ്.

ഉല്പാദന മേഖല കേരളത്തിൽ വികസിക്കണമെങ്കിൽ കേരളത്തിൽ വിദഗ്ധമായ തൊഴിൽശക്തിയുടെ വികാസം അനിവാര്യമാണ്. ചെറുകിട മൂലധനത്തെ ആധാരമാക്കിയുള്ള വ്യവസായങ്ങൾക്ക് ഉയർന്ന വേതന നിരക്കുമായി പൊരുത്തപ്പെടണമെങ്കിൽ വിദഗ്ധതൊഴിൽ ശക്തിയുടെ വളർച്ച കൂടാതെ കഴിയില്ല. കേരളത്തിലെ ഉയർന്ന ജീവിത നിലവാരവും വിപുലമായ വിദ്യാഭ്യാസ- ആരോഗ്യസംവിധാനങ്ങളും തൊഴിൽ ശക്തി വികസനത്തെ സഹായിക്കുന്നു. ഇന്നത്തെ വിദ്യാഭ്യാസ സംവിധാനത്തെ പുന:സംഘടിപ്പിച്ച് കായികവും മാനസികവുമായ അധ്വാനത്തിന് തയ്യാറാകുന്നവരും സൃഷ്ടിപരവുമായ കഴിവുകളുള്ളവരും പുതിയ വെല്ലുവിളികൾ ഏറ്റെടുക്കാൻ തയ്യാറുളളവരുമായ പുതിയ മനുഷ്യശക്തി വളർന്നുവരണം. ഈ മനുഷ്യശക്തി മധ്യവർഗതൊഴിലുകളിൽ മാത്രമല്ല, എല്ലാതരത്തിലുള്ള ഉല്പാദന മേഖലകളിലും വിന്യസിക്കപ്പെടണം. ഈ മാനവികശക്തിയുടെ ഏറ്റവും പ്രധാനപ്പെട്ട ഭാഗം ഇന്നും അദൃശ്യരായ, തൊഴിൽ ശക്തിയിൽ വരാതെ അടുക്കളയിൽ ജീവിതമൊടുക്കേണ്ടിവരുന്ന സ്ത്രീകളാണ്. സ്ത്രീ വിമോചനം പുതിയ മാനവിക ശക്തിയുടെ ഉദയത്തിന്റെ അനിവാര്യഘടകമാണ്. ഇപ്പോൾത്തന്നെ കേരളീയർക്കുള്ള ആയുർദൈർഘ്യത്തെ കാര്യക്ഷമമായി ഉപയോഗിക്കുന്ന വിധത്തിൽ രോഗാതുരത, സാംക്രമികരോഗങ്ങൾ, പാരിസ്ഥിതിക ഘടകങ്ങളും തൊഴിൽ സാഹചര്യങ്ങളും കൊണ്ടു സൃഷ്ടിക്കപ്പെടുന്ന രോഗങ്ങൾ മുതലായവ തുടച്ചു മാറ്റാനുള്ള ശ്രമം നടക്കണം.

മാനവികശേഷി ആസൂത്രണത്തിനോടൊപ്പം നടക്കേണ്ടതാണ് വിഭവാസൂത്രണം. സ്വാതന്ത്ര്യാനന്തര ഘട്ടത്തിൽ കേരളത്തിലെ വിഭവങ്ങളെ സമഗ്രമായി പഠിക്കാനുള്ള ശ്രമങ്ങൾ നടന്നിട്ടില്ല. വിഭവഭൂപടനിർമ്മാണം ഇത്തരത്തിനുള്ള ശ്രമത്തിനുള്ള ശ്രദ്ധേയമായ തുടക്കമാണ്. ജനകീയാസൂത്രണത്തിന്റെ ഭാഗമായി സ്വന്തം നാട്ടിലുള്ള തൊഴിലുകൾ കണ്ടെത്തി വികസിപ്പിക്കാനുള്ള ശ്രമങ്ങൾക്ക് തുടക്കമിട്ടിട്ടുണ്ട്. കൊളോണിയലിസത്തിന്റെയും പിന്നീട് മുതലാളിത്ത ആധിപത്യത്തിന്റെയും ഫലമായി നമുക്ക് നഷ്ടപ്പെട്ടു പോകുന്ന നാട്ടറിവുകൾ നിരവധിയുണ്ട്. ഇവയെല്ലാം കണ്ടെത്തി സാധ്യമായവയെ പോഷിപ്പിക്കാനുള്ള തീവ്രമായ ശ്രമവും ആവശ്യമാണ്.

ഇവയുടെയെല്ലാം ഫലമായി ഒരു പുതിയ തൊഴിൽ സംസ്കാരം വളർന്നു വരേണ്ടതുണ്ട്. നാട്ടിൽ ലഭ്യമായ വിഭവങ്ങളെ കണ്ടെത്തി അവയെ ആധാരമാക്കിയുള്ള

ഉല്പാദനരൂപങ്ങൾ വികസിപ്പിക്കുക, പുതിയ മേഖലകളുടെ വികാസം ഒരു വെല്ലുവിളിയായി സ്വീകരിച്ച് തൊഴിൽ ചിട്ടകൾ രൂപപ്പെടുത്തുകയും ഉയർന്ന വേതനനിരക്കും ജീവിതഗുണമേന്മയുടെ വളർച്ചയ്ക്കുമൊപ്പം നാടിന്റെ വികാസവും അടിസ്ഥാന പ്രമാണമായംഗീകരിച്ചു കൊണ്ടുള്ള തൊഴിൽ സംസ്കാരവുമാണ് ഇന്നാവശ്യം.

ഇത്തരം തൊഴിൽ സംസ്കാരം വളർന്നു വരേണ്ട മേഖലകളെക്കുറിച്ചും വ്യക്തമായ ധാരണകളാവശ്യമാണ്. ഭക്ഷ്യവിളകളുടെ രംഗത്തുള്ള മാറ്റം ഈ മേഖലയിൽ ഇന്നും നിലനിൽക്കുന്ന സാധ്യതകളെ സൂചിപ്പിക്കുന്നു. കേരളത്തിന്റെ ഭൂമിശാസ്ത്രപരവും പാരിസ്ഥിതികവുമായ ഘടകങ്ങളെ ആധാരമാക്കി ശാസ്ത്രീയമായ രീതിയിലുള്ള കൃഷിയുടെ വികാസം ഇന്നും സാധ്യമാണ്; അതുപോലെ കാർഷികാനുബന്ധമേഖലകളുടെ വ്യാപനവും. മാനവശേഷിയുടെ വികാസവും വിന്യാസവും കൂടാതെ ജൈവസാങ്കേതിക വിദ്യ ഉൾപ്പെടെയുള്ള പുതിയ സാങ്കേതിക വിദ്യകൾ നാടിന് അനുയോജ്യമായ വിധത്തിൽ എങ്ങനെ ഉപയോഗിക്കാമെന്ന അന്വേഷണവും അത്യാവശ്യമാണ്.

നാടിനാവശ്യമുള്ള കൈത്തൊഴിലുകളുടെ വികാസം മറ്റൊരു മേഖലയാണ്. ഇന്നും ഇലക്ട്രീഷ്യൻ, മെക്കാനിക്ക്, കൊല്ലൻ, ആശാരി, പ്ലംബർ, തച്ചൻ മുതലായ നിരവധി മേഖലകളിൽ വിദഗ്ധ തൊഴിൽ ശക്തിയെ ആവശ്യമുണ്ട്. ഇവരിൽ പലരുടെ തൊഴിൽ മേഖലകളും വ്യവസായങ്ങളായി വികസിച്ചു വരാവുന്നതുമാണ്. മധ്യ വർഗ തൊഴിലുകൾക്ക് പ്രാധാന്യം ഇല്ലെന്ന് ഇതിന് അർത്ഥമില്ല. പക്ഷെ, ഇലക്ട്രോണിക്സ്, കമ്പ്യൂട്ടർ, ഇൻഫോർമേഷൻ ടെക്നോളജി, മാസ് കമ്മ്യൂണിക്കേഷൻ മുതലായവയെ ആധാരമാക്കി മാത്രം സമൂഹവികാസം സാധ്യമല്ല. അതുകൊണ്ട് വ്യാവസായികോല്പാദനവുമായി ബന്ധപ്പെട്ട മേൽപറഞ്ഞ മേഖലകളുടെ വികാസവും അവയ്ക്കാവശ്യമായ വിദഗ്ധ മനുഷ്യ ശക്തിയുടെ സൃഷ്ടിയും പ്രധാനമാണ്.

ഉല്പാദനമേഖലയുടെ പുനരുത്ഥാനത്തിന് അടിസ്ഥാനഘടകങ്ങളുടെ വികാസം അത്യാവശ്യമാണ്. ഊർജകമ്മിയുള്ള നാടായ കേരളത്തിൽ ഉല്പാദനാവശ്യങ്ങൾക്ക് വേണ്ട ഊർജോല്പാദനം വികസിപ്പിക്കേണ്ടതാണ്. ആണവനിലയം മുതലായ വൻ പദ്ധതികളെ ആശ്രയിച്ചുള്ള വികാസം ദിവാസ്വപ്നമാണെന്ന് ഇതിനകം തെളിഞ്ഞു കഴിഞ്ഞു. ലഭ്യമായ ഊർജ സ്രോതസ്സുകളുടെ സന്തുലിതവും സമഗ്രവുമായ ഉപയോഗം, ഊർജം സംഭരിക്കാനും സംരക്ഷിക്കാനുമുള്ള നടപടികൾ, ഊർജത്തിന്റെ ഗാർഹികോപഭോഗം വെട്ടിക്കുറയ്ക്കാനുള്ള നടപടികൾ തുടങ്ങിയവയുൾപ്പെടെയുള്ള ശാസ്ത്രീയമായ ഊർജനയം അത്യാവശ്യമാണ്. പുറമെ നിന്ന് വ്യവസായ സംരംഭങ്ങളെ ആകർഷിക്കാൻ മാത്രമല്ല, ഈ ഊർജനയം നമ്മുടെ നാട്ടിലെ ഉല്പാദനസംരംഭങ്ങൾ വികസിപ്പിക്കാൻ കൂടിയാണ്.

കേരളത്തിന്റെ സമ്പത്തിനെ സംരക്ഷിക്കാനുള്ള നടപടികളും പ്രധാനമാണ്. കേരളത്തിന്റെ ജീവിതോപാധികളായിരുന്ന വനങ്ങൾ, നദികൾ, കായൽ, കടൽ മുതലാ

യവയെ തകർക്കുന്ന വികസനനയം ജനവിരുദ്ധമാണ്. ഇവയുടെ സംരക്ഷണം മലയാളികളുടെ ജീവസന്ധാരണത്തിനും വികസനത്തിനും ആവശ്യമാണെന്ന വസ്തുത സഹ്യാദ്രി വനങ്ങളെയും കുട്ടനാടൻ കായൽ പ്രദേശങ്ങളെയും സമുദ്രത്തെയും ചുറ്റിയുള്ള വിവാദങ്ങളിൽ നിന്നു വ്യക്തമാണ്. സ്ഥലജല മാനേജ്മെന്റിലും വിനിയോഗത്തിലും പുതിയ സങ്കൽപനങ്ങളും സമീപനങ്ങളും ആവശ്യമാണ്.പ്രകൃതി വിഭവങ്ങളുടെ അനിയന്ത്രിതമായ നാശം താറുമാറാക്കിയ ഒരു സംസ്ഥാനത്തിന് ഇനി നിലനിൽക്കണമെങ്കിൽ പരിസ്ഥിതി സംരക്ഷണത്തിനുള്ള ശക്തമായ നടപടികളിലൂടെയല്ലാതെ സാധ്യമല്ല.

ഇതിനോടൊപ്പം പ്രസക്തമായ മറ്റൊരു ചോദ്യമുണ്ട്. സ്വാതന്ത്ര്യാനന്തര കേരളത്തിൽ നമ്മുടെ സമ്പദ് വ്യവസ്ഥയെ താങ്ങി നിർത്തുന്നതിൽ ഗവണ്മെണ്ടിന് പ്രധാനമായ പങ്കുണ്ട്. പൊതുമേഖലയുടെ വ്യാപനം, സൗജന്യ വിദ്യാഭ്യാസം, കാർഷിക മേഖലയ്ക്കും വ്യവസായ മേഖലയ്ക്കുമുള്ള സബ്സിഡികൾ, സേവനമേഖലയുടെ വികാസം, തൊഴിലില്ലായ്മാവേതനം, ക്ഷേമനിധികൾ തുടങ്ങി ഒട്ടനവധി മാർഗങ്ങളിലൂടെ ഗവണ്മെണ്ട് ഇടപെടലിലൂടെയുണ്ടായ കൃത്രിമമായ സുരക്ഷിതത്വമാണ് നമ്മുടെ ഉല്പാദനസേവന മേഖലകളുടെ പ്രതിസന്ധിക്കു കാരണമെന്നും കരുതുന്നവരുണ്ട്. പൂർണമായ ഗവണ്മെണ്ട് നിയന്ത്രണം തന്നെയാണ് പോംവഴി എന്നു വാദിക്കുന്നവരുമുണ്ട്.

കേരളത്തിൽ ഇന്നു വളർന്നു വരുന്ന ധനകാര്യ പ്രതിസന്ധി ഗൗരവമേറിയ പ്രശ്നങ്ങൾ മുന്നോട്ടു വയ്ക്കുന്നു. കേരള ഗവണ്മെണ്ട് നിരവധി വർഷങ്ങളായി കമ്മി ബഡ്ജറ്റുകളാണ് അവതരിപ്പിക്കുന്നത്. വമ്പിച്ച ചെലവുകൾക്ക് സമാനമായി റെവന്യു ഇനത്തിലും മറ്റുമുള്ള വരവുണ്ടാകാറില്ല. വൻതോതിൽ കടം വാങ്ങിയാണ് ഗവണ്മെണ്ട് ചെലവിനാവശ്യമായ പണം സംഭരിക്കുന്നത്. റെവന്യു പിരിവു കർശനമാക്കിയാൽ വ്യാപാരി വ്യവസായികൾ, കോൺട്രാക്ടർമാർ മുതലായ വിഭാഗങ്ങളിൽ നിന്ന് കടുത്ത ചെറുത്തുനിൽപുമുണ്ടാകുന്നു. ഈ സാഹചര്യങ്ങളിൽ വിവിധ മേഖലകളിലുള്ള ഗവണ്മെണ്ട് വിഹിതം കൂട്ടാൻ സാധ്യമല്ല എന്ന നില വളർന്നു വരികയാണ്. സ്വകാര്യവൽക്കരണത്തിനനുകൂലമായ വാദം ശക്തിപ്പെടുന്നത് ഈ സ്ഥിതിഗതികളുടെ പശ്ചാത്തലത്തിലാണ്. വിദ്യാഭ്യാസം, ആരോഗ്യം, വ്യവസായം, ഊർജം തുടങ്ങിയ പ്രധാന മേഖലകളിലെല്ലാം സ്വകാര്യവൽക്കരണത്തിനനുകൂലമായ ലോബികൾ ഇന്നു പ്രവർത്തിക്കുന്നുണ്ട്.

സ്വകാര്യമേഖലയുടെ നിലനില്പിനെ ഇന്നത്തെ സാഹചര്യങ്ങളിൽ ഒഴിവാക്കാൻ സാധ്യമല്ല. കേരളത്തിൽ നിന്നുള്ള ആഭ്യന്തര നിക്ഷേപങ്ങളുടെ വളർച്ചയിലും സ്വകാര്യമൂലധനത്തിന് ഒരു പ്രധാന പങ്കുണ്ടാകും. കൃഷി മുതൽ വിദ്യാഭ്യാസം, ആരോഗ്യം വരെയുള്ള മേഖലകളിലെല്ലാം ഇതു ബാധകമാണ്. പക്ഷെ, വിവിധ മേഖലകളുടെ വികാസങ്ങൾ നിർണയിക്കേണ്ടത് ജനപ്രതിനിധികളെന്ന നിലയിൽ ഗവണ്മെണ്ട് തന്നെയാണ്. മൂലധനനിക്ഷേപത്തിന്റെ ഘടന , മാനേജ്മെന്റ്, സാങ്കേതികവിദ്യകൾ,

തൊഴിൽ സാഹചര്യങ്ങൾ, വേതനനിരക്ക്, ഉല്പന്നത്തിന്റെ നിലവാരം തുടങ്ങിയവയിലെല്ലാം ഗവണ്മെണ്ടിന്റെ മേൽനോട്ടമുണ്ടാകണം. സ്വകാര്യവ്യക്തികൾ, ട്രസ്റ്റുകൾ, സഹകരണസംഘങ്ങൾ തുടങ്ങിയവയ്ക്കു വ്യവസായങ്ങളാരംഭിക്കാം. ചെറുകിട സമ്പാദ്യം വ്യാപകമാക്കി വൻതോതിലുള്ള വിഭവസമാഹരണത്തിനു വഴിയൊരുക്കണം. ഇതുവഴി പൊതുമുതൽമുടക്കിനു - സേവനതുറകളിലായാലും ഉത്പാദന മേഖലകളിലായാലും - ഗണ്യമായ തുക സ്വകാര്യമേഖലക്കു പുറമേ കണ്ടെത്താൻ കഴിയും. വ്യവസായസംരംഭങ്ങൾ കേരളത്തിന്റെ സന്തുലിതവും സമഗ്രവുമായ വികസനത്തിനുതകുന്നതാണെന്നും, ജനങ്ങളുടെയോ പ്രകൃതിവിഭവങ്ങളുടെയോ നിലനില്പിന് എതിരാവില്ലെന്നും ഉറപ്പുവരുത്തേണ്ടത് ഗവണ്മെണ്ടാണ്.

പക്ഷേ, ഗവണ്മെണ്ട് എന്നാൽ ബ്യൂറോക്രാറ്റിക് നിയന്ത്രണമല്ല, 'ലൈസൻസ്-പെർമിറ്റ് രാജ്" അല്ല, സെക്രട്ടറിയേറ്റിലെ ഉദ്യോഗസ്ഥന്മാരല്ല, അന്തിമതീരുമാനമെടുക്കുക. ഗവണ്മെണ്ട് ജനങ്ങളോട് ഉത്തരവാദിത്വമുള്ള ജനങ്ങൾ തെരഞ്ഞെടുക്കുന്ന ഒരു സംവിധാനമാണ്. അതുകൊണ്ടു തന്നെ ഗവണ്മെണ്ടിന്റെ മേൽനോട്ടം എന്നതു ജനാധിപത്യപരമായ മോണിട്ടറിംഗാകണം. പക്ഷെ, ഇത് ഇന്നത്തെ ഗവണ്മെണ്ട് സംവിധാനത്തിനു കീഴിൽ സാധ്യമല്ല. കേരളത്തിലെ വിഭവങ്ങളുടെയും മാനവികശക്തിയുടെയും സമഗ്രമായ വികാസത്തെ മുൻനിർത്തി വികസനപരിപ്രേക്ഷ്യത്തിന് രൂപം നൽകുന്ന പ്രക്രിയ മുകൾത്തട്ടിൽ നിന്നല്ല, താഴേതട്ടിൽ നിന്നാണ് ആരംഭിക്കേണ്ടത്. പ്രാദേശിക തലത്തിൽ എല്ലാ ജനങ്ങളും സമ്മേളിക്കുന്ന ഗ്രാമസഭകളിൽ നിന്ന് തുടങ്ങി കേരളത്തിലെ ജനങ്ങൾ മുഴുവൻ പങ്കെടുക്കുന്ന ബൃഹത്തായ ജനാധിപത്യ പ്രക്രിയയാണ് നമ്മുടെ ഭാവി വികസന രൂപങ്ങൾ തീരുമാനിക്കേണ്ടത്. വ്യക്തികളുടെയും ഗ്രൂപ്പുകളുടെയും സംരംഭങ്ങൾ ഈ പ്രക്രിയയ്ക്ക് വിധേയമാകണം.

ഇപ്പോൾ നടന്നുവരുന്ന ജനകീയാസൂത്രണപ്രസ്ഥാനത്തിന്റെ പ്രസക്തി ഇവിടെയാണ്. പരിമിതികളേറെയുണ്ടെങ്കിലും, ഓരോ പ്രദേശത്തിലെയും ജനങ്ങളെ അവരുടെയും വിഭവങ്ങളുടെയും മാനവിക സമ്പത്തിന്റെയും സാധ്യതകളെയും കുറിച്ചാരായാൻ ആദ്യമായി പ്രേരിപ്പിക്കുന്നത് ജനകീയാസൂത്രണ പ്രസ്ഥാനമാണ്. സ്വന്തം ഭാഗധേയങ്ങളെ രൂപപ്പെടുത്താനുള്ള കരുത്ത് അവർ നേടിക്കഴിഞ്ഞു എന്നു നമുക്കു അഭിപ്രായമില്ല. താഴെത്തട്ടിൽ അധികാരവും ഉത്തരവാദിത്വവും ഏറ്റെടുത്തു നടത്തേണ്ടവർ കാണിക്കുന്ന വിമുഖതയും പ്രശ്നമാണ്. പക്ഷെ, ജനകീയാസൂത്രണ പ്രസ്ഥാനം കൂടുതൽ ശക്തമായി തുടരുകയാണെങ്കിൽ ഏറെ താമസിയാതെ ജനാധിപത്യപരമായ നയരൂപീകരണ രീതി അവർ സ്വാംശീകരിക്കുമെന്നതിൽ സംശയമില്ല.

ജനകീയാസൂത്രണപ്രസ്ഥാനത്തിനെതിരെ ഇന്നുയരുന്ന വിമർശനങ്ങൾ, ഇതു പരാജയപ്പെട്ടുവെന്ന മുറവിളികൾ, ഇത്തരം ഒരു പ്രസ്ഥാനത്തിന്റെ സൂചനയാണ്. രണ്ടു തരത്തിലുള്ള ശത്രുക്കളാണ് ഇന്ന് ജനകീയാസൂത്രണ പ്രസ്ഥാനത്തിനുള

ളത്. ഒന്ന്, സംസ്ഥാന ഗവണ്മെണ്ടിൽ 'നിക്ഷിപ്ത'മായ അധികാരങ്ങൾ താഴെ തട്ടുകളിലേക്കു കൈമാറാൻ വിമുഖതയുളള, വ്യക്തമായ നിക്ഷിപ്ത താല്പര്യങ്ങളുള്ള ഉദ്യോഗസ്ഥരും രാഷ്ട്രീയ പാർട്ടികളുമാണ്. രണ്ടാമത്, ജനകീയാസൂത്രണത്തിലൂടെ വളർന്നുവരുന്ന രൂപങ്ങളെ അമ്പരപ്പോടെ കാണുകയും അതിന് തുരങ്കം വയ്ക്കാൻ ശ്രമിക്കുകയും ചെയ്യുന്ന കമ്പോളശക്തികളാണ്. ഇതിലാദ്യത്തെ വിഭാഗത്തിന്റെ എതിർപ്പ് ഗവണ്മെണ്ടിൽ വരേണ്ടുന്ന ഘടനാപരമായ മാറ്റങ്ങൾ അനിവാര്യമാക്കി തീർക്കുന്നു. അധികാര വികേന്ദ്രീകരണം പൂർണ അർത്ഥത്തിൽ വളർന്നു വരണമെങ്കിൽ, സംസ്ഥാനഗവണ്മെണ്ടിൽ നിക്ഷിപ്തമായ അധികാരങ്ങൾ പൂർണമായി പഞ്ചായത്തുകൾക്ക് കൈമാറണം. ഈ അധികാര കൈമാറ്റം യാഥാർത്ഥ്യമാകണമെങ്കിൽ ഇന്നത്തെ സെക്രട്ടറിയേറ്റിന്റെയും സംസ്ഥാനഗവണ്മെണ്ട് ഓഫീസുകളുടെയും ആധിപത്യം വെട്ടിച്ചുരുക്കപ്പെടുകയും അധികാരനിർവഹണം ജില്ലാ-ബ്ലോക്ക്-പഞ്ചായത്ത് തലങ്ങളിൽ പൂർണമായി നടക്കുകയും വേണം. ഉദ്യോഗസ്ഥന്മാർ (ഐ എ എസ്സുകാർ ഉൾപ്പെടെ) ജനാധിപത്യ സംവിധാനങ്ങൾക്ക് വിധേയരായി പ്രവർത്തിക്കുകയും വേണം. സമഗ്രമായ ഭരണ പരിഷ്കാരങ്ങളാണ് ഇത് സൂചിപ്പിക്കുന്നത്.

രണ്ടാമത്തെ എതിർപ്പ് കൂടുതൽ ഗൗരവമുളളതാണ്. ജനാധിപത്യശക്തികളും കമ്പോള ശക്തികളും തമ്മിലുളള പോരാട്ടമാണ് ഇതു സൂചിപ്പിക്കുന്നത്. ജനകീയ പരിപ്രേക്ഷ്യത്തിനും ജനകീയമായ നിർവഹണ രൂപങ്ങൾക്കും വേണ്ടി പോരാടുമ്പോൾ കമ്പോളശക്തികൾ എപ്പോഴും പ്രധാന്യം നൽകുന്നത് കമ്പോളത്തിന്റെ മാന്ത്രികശക്തിയിലാണ്. കമ്പോളത്തിന്റെ അനിയന്ത്രിതമായ വികാസത്തിനു വേണ്ടി നിലകൊളളുന്ന ആഗോളവൽക്കരണത്തിന്റെ ശക്തികൾ ഫലപ്രദമായ മുദ്രാവാക്യവും കണ്ടുപിടിച്ചിരിക്കുന്നു- 'ആഗോളമായി ചിന്തിക്കുക, പ്രാദേശികമായി പ്രവർത്തിക്കുക' . കേരളത്തിന്റെ വികസനതന്ത്രത്തിന്റെ ഭാഗമായി വളർത്തിക്കൊണ്ടുവരുന്ന വിഭവങ്ങളേയും മാനവിക ശക്തിയേയും "പ്രാദേശിക'മായി കയ്യടക്കാൻ കമ്പോളശക്തികൾ ശ്രമിക്കുമെന്ന കാര്യത്തിൽ സംശയമില്ല. അതിനുവേണ്ടിയുളള ഏജന്റുമാരും, ഇടത്തട്ടുകാരും, കരാറുകാരും ഇപ്പോൾത്തന്നെ രംഗത്തുണ്ട്.

കേരളത്തിന്റെ വികസനപരിപ്രേക്ഷ്യം നിർണയിക്കപ്പെടുന്നത് ഈ പോരാട്ടത്തിലൂടെയാകും. ആഗോള കമ്പോള ശക്തികൾക്ക് ഇന്ത്യയുടെ സമ്പദ് ഘടനയിൽ ആധിപത്യം ലഭിച്ചു വരുന്ന ഇന്നത്തെ സാഹചര്യത്തിൽ ഈ പോരാട്ടം എളുപ്പമാകയില്ല. കമ്പോള ശക്തികളുടെ വിജയം നമ്മുടെ സമൂഹത്തിലെ ധനിക ന്യൂനപക്ഷത്തിന്റെ വിജയമാണെന്നതിൽ സംശയമില്ല. ഈ വിജയത്തിന്റെ ഇരകൾ ഭൂരിപക്ഷം വരുന്ന ദരിദ്രരും ദുർബലരുമായ ജനവിഭാഗമായിരിക്കും.

കേരള ശാസ്ത്രസാഹിത്യ പരിഷത്ത് എന്നും ദരിദ്ര ഭൂരിപക്ഷത്തിന്റെ ഒപ്പമാണ് നിലകൊണ്ടിട്ടുള്ളത്. അവരുടെ വളർച്ചയ്ക്ക് സാധ്യമാവുന്ന വികസന പരിപ്രേക്ഷ്യത്തിനു വേണ്ടിയാണ് പരിഷത്ത് ശ്രമിക്കുന്നത്. കമ്പോളശക്തികളുടെ ആധിപത്യത്തെ പ്രതിരോധിക്കാനുള്ള ഏകമാർഗം വിപുലമായ ജനാധിപത്യവൽക്കരണവും ജനനി

യന്ത്രണത്തിലുള്ള വികസന രൂപങ്ങളുമാണെന്ന് പരിഷത്ത് കരുതുന്നു. കേരളത്തിന്റെ വികസനത്തിന്റെ അടിത്തറ ജനാധിപത്യ ശക്തികളുടെ വികാസം തന്നെയാണ്. വികസനത്തിനാവശ്യമായ അറിവും സാങ്കേതികവിദ്യകളും സ്വാംശീകരിക്കുകയും ഓരോ മേഖലകളിലും ഈ അറിവിനെ ഉപയോഗപ്പെടുത്തി വികസന തന്ത്രങ്ങൾ മെനയുന്ന സർഗാത്മകമായ ജനശക്തിയുമാണ് നമുക്കാവശ്യം. സർഗാത്മക ജനശക്തിയുടെ വികാസത്തിന് താഴെത്തട്ടിൽ പ്രാദേശികതലത്തിലുള്ള കഴിവുകളേയും അധ്വാനശേഷിയേയും വൻതോതിൽ വികസിപ്പിക്കേണ്ടതുണ്ട്. സർഗാത്മകമായ പ്രവർത്തനങ്ങളുടെയും പുതിയ പരീക്ഷണങ്ങളുടെയും വേദിയായി ജനകീയവികസന പ്രവർത്തനങ്ങൾ നടക്കേണ്ടതുണ്ട്.

ആസൂത്രണ പ്രക്രിയയുടെയും വികസനനിർവഹണത്തിന്റേയും ജനാധിപത്യവൽക്കരണം എന്ന ആശയത്തെ മുൻനിർത്തി ഓരോ മേഖലയെ സംബന്ധിച്ചും വിപുലമായ ചർച്ചകൾ ജനകീയതലത്തിൽ നടക്കണം. ഈ ചർച്ചകളുടെയും പഠനങ്ങളുടെയും അടിസ്ഥാനത്തിൽ രൂപപ്പെട്ടുവരുന്ന പുതിയ വികസന പരിപ്രേക്ഷ്യത്തിന്റെ അടിസ്ഥാനത്തിൽ കമ്പോളശക്തികളുടേയും മറ്റു ജനവിരുദ്ധ രൂപങ്ങളുടെയും ആധിപത്യത്തിനെതിരായ പ്രതിരോധം ശക്തിപ്പെട്ടുവരണം.



പ്രസാധനം, വിതരണം: കേരള ശാസ്ത്രസാഹിത്യ പരിഷത്ത്, കൊച്ചി-24

KSSP 0850 IE June'98 D1/8 3.5K LL5/98

Kamala Offset Kozhikode- 673001 Ph. 721020